Kerala Gazette No. 31 dated 2nd August 1983.
PART IA

# GOVERNMENT OF KERALA

## Election Department

## NOTIFICATION

No. 3940/EL. 3/83/Elec. *Dated, Trivandrum, 20th July* 1983.

The following order No. 76/KL/83 (146-147) dated 7th July 1983 of the Election Commission of India is hereby published.

By order,
R. RAMACHANDRAN NAIR,
*Chief Electoral Officer.*

# ELECTION COMMISSION OF INDIA

'Nirvachan Sadan'
Ashok Road, New Delhi-I.

No. 76/KL/83 (146-147)

*Dated the 7th July* 1983.
*16th Ashadha* 1905(*saka*)

## ORDER

Whereas the Election Commission is satisfied that each of the contesting candidates specified in column 4 of the Table below at the Election to the State Legislative Assembly as specified in column (2) and held from the Constituency specified in column (3) against his name has failed to lodge any account of his election expenses, within the time and in the manner as shown in column (5) of the said table as required by the Representation of the People Act, 1951 and the Rules made thereunder;

And, whereas, the said candidate have either not furnished any reason or explanation for the said failure even after due notice of the Election Commission, after considering the representations made by them, if any, is satisfied that they have no good reason of justification for the said failure;

Now, therefore, in pursuance of section 10A of the said Act, the Election Commission hereby declares the persons specified in column (4) of the table below to be disqualified for being chosen as and for being, a member of either House of the Parliament or of the Legislative Assembly or Legislative Council of a State for a period of 3 years from the date of this order.

TABLE

| Sl. No. | Particulars of election | Sl. No. and Name of the Assembly Constituency | Name of the Contesting candidate | Reason for disqualification |
|---|---|---|---|---|
| (1) | (2) | (3) | (4) | (5) |
| 1 | General Election to the Kerala Legislative Assembly held in 1982. | 69—Vadakkekara | Shri Valsan Gopalan, Panikkessery, Thiruthoor, Puthenveli (P. O.) Kerala. | Failure to lodge any account of his election expenses. |
| 2 | Do. | do. | Shri Suman Velayudhan, Pallankadu, Moothakunnam (P. O.), Kerala. | Failure to lodge accounts in the manner required by law. |
| 3. | Do. | 105—Thiruvalla | Shri A. Ananthan Krishnan, Kodiyattu, Theepani, Thiruvalla, Kerala. | Failure to lodge any account. |

By order,

(Sd.)

M. L. WAHI,

*Under Secretary to the Election Commission of India.*

Kerala Gazette No. 31 dated 2nd August 1983
**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 5560/എൽഎ4എ/83. തിരുവനന്തപുരം, 1983 ജൂൺ, 17.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ഭേദഗതി ബിൽ—ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ

# 1983-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ഭേദഗതി ബിൽ

1951-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ആക്ട് വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1951-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ആക്ട്, ഇതിനുശേഷം കാണുന്ന ആവശ്യത്തിനായി വീണ്ടും ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും ആരംഭവും.—(1) ഈ ആക്ടിന് 1983-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ഭേദഗതി ആക്ട്, എന്നു പേർ പറയാം.

(2) ഇത് 1983 മേയ് 9-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 2-ാം വകുപ്പിന്റെ ഭേദഗതി.—1951-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ആക്ട്, (1951-ലെ 15) (ഇതിനുശേഷം പ്രധാന ആക്ട് എന്നാണ് പരാമർശിക്കപ്പെടുക) 2-ാം വകുപ്പിൽ, (2)-ാം ഉപവകുപ്പിന്റെ (11)-ാം ഖണ്ഡത്തിൽ, ''ചെയർമാൻ'' എന്ന വാക്കുകൾക്കുശേഷം, അല്ലെങ്കിൽ ''വൈസ്-ചെയർമാൻ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

3. റദ്ദാക്കലും ഒഴിവാക്കലും.—(1) 1983-ലെ നിയമസഭ (അയോഗ്യതകൾ നീക്കം ചെയ്യൽ) ഭേദഗതി ഓർഡിനൻസ്, (1983-ലെ 10), ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽത്തന്നെയും, പ്രസ്തുത ഓർഡിനൻസുപ്രകാരം ഭേദഗതി ചെയ്തപ്രകാരമുള്ള പ്രധാന ആക്ട് പ്രകാരം ചെയ്ത ഏതു സംഗതിയും, എടുത്ത ഏതു നടപടിയും ഈ ആക്ടുപ്രകാരം ഭേദഗതിചെയ്ത പ്രകാരമുള്ള പ്രധാന ആക്ടുപ്രകാരം ചെയ്തതായോ എടുത്തതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

ഇൻഡ്യൻ ഭരണഘടന 191–ാം അനുച്ഛേദം (1)–ാം ഖണ്ഡം (എ) എന്ന ഉപഖണ്ഡപ്രകാരം, ഭാരത സർക്കാരിന്റെയോ ഏതെങ്കിലും സംസ്ഥാന സർക്കാരിന്റെയോ കീഴിൽ, ഏത് ഉദ്യോഗമാണോ അതു വഹിക്കുന്നവനെ അയോഗ്യനാക്കുകയില്ലെന്നു സംസ്ഥാന നിയമസഭയാൽ നിയമംമൂലം പ്രഖ്യാപിക്കപ്പെട്ട ഉദ്യോഗം അല്ലാത്തതായുള്ള ഏതെങ്കിലും ആദായകരമായ ഉദ്യോഗം വഹിക്കുന്ന ഒരാൾ സംസ്ഥാന നിയമസഭയിലെ ഒരു അംഗമായി തിരഞ്ഞെടുക്കപ്പെടുന്നതിനോ അംഗമായിരിക്കുന്നതിനോ അയോഗ്യനായിരിക്കുന്നതാണ്. 1951–ലെ നിയമസഭ (അയോഗ്യതകൾ നീക്കംചെയ്യൽ) ആക്റ്റ്, പ്രകാരം ചില ഉദ്യോഗങ്ങൾ, അവ വഹിക്കുന്നവരെ . സംസ്ഥാന നിയമസഭയിലെ അംഗങ്ങളായി തിരഞ്ഞെടുക്കപ്പെടുന്നതിനോ അംഗങ്ങളായിരിക്കുന്നതിനോ അയോഗ്യരാക്കുന്നതല്ലാത്ത ഉദ്യോഗങ്ങളായി പ്രഖ്യാപിക്കപ്പെട്ടിട്ടുണ്ട്. 1979–ലെ നിയമസഭ (അയോഗ്യതകൾ നീക്കംചെയ്യൽ) ഭേദഗതി ആക്റ്റ് (1979–ലെ 4) പ്രകാരം പ്രധാന ആക്റ്റിൽ ചേർക്കപ്പെട്ട 2–ാം വകുപ്പ് (2)–ാം ഉപവകുപ്പ് (11)–ാം ഖണ്ഡം, ഏതെങ്കിലും കേന്ദ്ര ആക്റ്റിന്റെയോ സംസ്ഥാന ആക്റ്റിന്റെയോ കീഴിൽ സ്ഥാപിക്കപ്പെട്ടതോ രൂപീകരിക്കപ്പെട്ടതോ ആയതും കേരള സർക്കാരിന്റെ ഉടമയിലോ നിയന്ത്രണത്തിലോ ഉള്ളതുമായ ഒരു കോർപ്പറേഷന്റെ ചെയർമാൻ സ്ഥാനം വഹിക്കുന്നുവെന്നോ വഹിച്ചിരുന്നുവെന്നോ ഉള്ള കാരണത്താൽ മാത്രം ഒരാൾ, കേരള സംസ്ഥാന നിയമസഭയിലെ ഒരു അംഗമായി തിരഞ്ഞെടുക്കപ്പെടുന്നതിനോ അംഗമായിരിക്കുന്നതിനോ അയോഗ്യനായിരിക്കുകയില്ലെന്നോ അയോഗ്യനായി ഒരിക്കലും കരുതപ്പെടുന്നതല്ലെന്നോ വ്യവസ്ഥ ചെയ്യുന്നു. കേരള സർക്കാരിന്റെ ഉടമയിലും നിയന്ത്രണത്തിലുമുള്ള സ്റ്റാറ്റ്യൂട്ടറി കോർപ്പറേഷനുകളുടെ ശരിയായ നടത്തിപ്പും ഭരണവും പരിഗണിച്ച്, അങ്ങനെയുള്ള ഏതൊരു കോർപ്പറേഷന്റെയും വൈസ് ചെയർമാൻ സ്ഥാനം ആ സ്ഥാനം വഹിക്കുന്ന ആളിനെ, നിയമസഭയിലെ ഒരു അംഗമായി തിരഞ്ഞെടുക്കപ്പെടുന്നതിനോ ഒരു അംഗമായിരിക്കുന്നതിനോ അയോഗ്യനാക്കുകയില്ലായെന്നു വ്യവസ്ഥ ചെയ്യേണ്ടത് ആവശ്യമാണെന്നു കരുതുന്നു.

2. നിയമസഭ സമ്മേളനത്തിലല്ലാതിരുന്നതിനാലും, മേൽപ്പറഞ്ഞ നിർദ്ദേശത്തിനു ഉടൻതന്നെ പ്രാബല്യം നൽകേണ്ടിയിരുന്നതിനാലും 1983 മേയ് 6–ാം തീയതി, കേരള ഗവർണ്ണർ, 1983–ലെ നിയമസഭ (അയോഗ്യതകൾ നീക്കംചെയ്യൽ) ഭേദഗതി ഓർഡിനൻസ്, (1983–ലെ 16). വിളംബരപ്പെടുത്തി. ഈ ഓർഡിനൻസിനു പകരം നിയമസഭയുടെ ഒരു ആക്റ്റ് കൊണ്ടുവരുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം

ഈ ബിൽ, നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

കെ. കരുണാകരൻ

(ശരിതർജ്ജമ)

പി. ജി. വിമലാ ദേവി,
അണ്ടർ സെക്രട്ടറി.